നിരീക്ഷണം
കെ. രാജേശ്വരി

# മഹാരാഷ്ട്ര: മണിമുഴങ്ങുന്നതാർക്കുവേണ്ടി?

ഡോ. ബി.ആർ. അംബേദ്കറുടെ കണ്ണടഞ്ഞ് 46 കൊല്ലത്തിനുശേഷം അദ്ദേഹത്തിൻെറ മാതൃ സംസ്ഥാനമായ മഹാരാഷ്ട്രയിൽ ഇതാദ്യമായി ഒരു ദലിതൻ മുഖ്യമന്ത്രിപദത്തിലെത്തിയിരിക്കുന്നു- 61 കാരനായ കോൺഗ്രസ് നേതാവ് സുശീൽ കുമാർ ഷിൻഡേ. ദീർഘകാലം സംസ്ഥാന മന്ത്രിയായും പാർലമെൻറംഗമായും പ്രവർത്തിച്ചു കഴിവ് തെളിയിച്ചയാളാണ് അദ്ദേഹം. ഇക്കഴിഞ്ഞ ആഗസ്റ്റിൽ നടന്ന ഉപരാഷ്ട്രപതി തെരഞ്ഞെടുപ്പിൽ പ്രതിപക്ഷ സ്ഥാനാർഥിയും.

ഏറക്കുറെ ആകസ്മികമായിരുന്നു വിലാസ്റാവു ദേശ്മുഖിൻെറ പതനം. പെട്ടെന്നൊരു ദിവസം ദൽഹിക്ക് വിളിച്ചുവരുത്തി മദാം സോണിയ രാജി ആവശ്യപ്പെടുകയായിരുന്നു. എം.എൽ.എമാരുടെ തലയെണ്ണലോ തലപുകഞ്ഞ കൂടിയാലോചനകളോ ഉണ്ടായില്ല. കോൺഗ്രസല്ലേ പാർട്ടി? തിരുവായ്ക്കെതിർവാക്കില്ല.

കാരണം ചോദിക്കാതെയും പറയാതെയും ഒരു മുഖ്യമന്ത്രിയെ കെട്ടുകെട്ടിക്കാൻ മാത്രം കമാൻഡിംഗ് പവറൊക്കെ ഇപ്പോഴും കോൺഗ്രസ് ഹൈക്കമാൻഡിനുണ്ടെന്ന് വ്യക്തം. ഇന്ദിരാജിയുടെ കാലത്തൊക്കെ എന്തായിരുന്നു കമാൻഡ്? 1978 ഡിസംബറിനും 1983 ജനുവരിക്കുമിടക്ക് മുഖ്യമന്ത്രിമാർ നാലു പേരാണ് ആന്ധ്രയിൽ ഭരണം നടത്തിയത് -സർവശ്രീ എം. ചെന്നറെഡ്ഡി, ഭവനം വെങ്കിട്ടറാം, ടി. അഞ്ജയ്യ, കെ. വിജയഭാസ്കര റെഡ്ഡി. ശക്തനും ഇന്ദിരയുടെ അടുപ്പക്കാരനുമായിരുന്നിട്ടും ഒരു വർഷത്തിലധികം പിടിച്ചുനിൽക്കാനായില്ല ചെന്നറെഡ്ഡിക്ക്. ദുർബലനും അപ്രാപ്തനുമായ വെങ്കിട്ട റാമിൻെറ കാര്യം പറയാനുമില്ല. ഹൈദരാബാദിലെ ബേഗംപേട്ട് വിമാനത്താവളത്തിൽ രാജീവ് ഗാന്ധിക്ക് രാജകീയ സ്വീകരണം ഒരുക്കിയതാണ് അഞ്ജയ്യയുടെ കസേര തെറിക്കാൻ കാരണം. സ്വീകരണച്ചടങ്ങിലെ ധൂർത്തും ധാരാളിത്തവും കണ്ട് രാജീവ് പൊട്ടിത്തെറിച്ചു. ബഹുജനമധ്യത്തിൽ അവഹേളിതനായ അഞ്ജയ്യ പൊട്ടിക്കരഞ്ഞു. വൈകാതെ ഇന്ദിരാജി മുഖ്യൻെറ ചീട്ടു കീറി, വിജയഭാസ്കര റെഡ്ഡി സ്ഥാനമേറ്റു. അഞ്ജയ്യയുടെ കണ്ണീരായിരുന്നു എൻ.ടി. രാമറാവുവിൻെറ ഏറ്റവും വലിയ ആയുധം. ഒരേ പടത്തിൽ കർണനായും അർജുനനായും ശ്രീകൃഷ്ണനായും ദുര്യോധനനായും അഭിനയിച്ച് ചരിത്രം സൃഷ്ടിച്ച രാമറാവു 'തെലുഗു ഗൗരവ'ത്തെ കുറിച്ച് വാചാലനായി. ഫലം 1977ലെ ജനതാ തരംഗത്തിലും കോൺഗ്രസിനൊപ്പം നിന്ന ആന്ധ്ര 1983ൽ പാർട്ടിയെ കൈവിട്ടു.

അധികാരത്തിലേറി കൊല്ലം മൂന്നു കഴിഞ്ഞിട്ടും ഭരണത്തെപ്പറ്റി ജനമധ്യത്തിൽ മതിപ്പുളവാക്കാൻ കഴിഞ്ഞില്ല എന്നതാണ് ദേശ്മുഖിനെപ്പറ്റിയുള്ള പ്രധാന ആക്ഷേപം. കഷ്ടിച്ചൊരു ദിഗ്വിജയ സിംഗല്ലാതെ മതിപ്പുളവാക്കിയ മറ്റൊരു കോൺഗ്രസ് മുഖ്യനെ കാണിച്ചു തരാമോ? വമ്പിച്ച ഭൂരിപക്ഷത്തോടെ അധികാരത്തിലേറുകയും തുടക്കത്തിൽ നല്ല പേര് കേൾപ്പിക്കുകയും ചെയ്ത എസ്.എം. കൃഷ്ണയുടെ ഇപ്പോഴത്തെ സ്ഥിതി എന്താണ്? പതിനാലാം രാവ് കഴിഞ്ഞ നിലാവുപോലെ കൃഷ്ണയുടെ ജനസമ്മിതി കുറഞ്ഞുകൊണ്ടേയിരിക്കുന്നു. എ.കെ. ആൻറണിയുടെ കാര്യം പറയാതിരിക്കുന്നതാണ് ഭേദം.

അശോക് ഗെഹ്ലോട്ടിനും ഷീലാ ദീക്ഷിതിനുമില്ലാത്ത ഒരു പരാധീനതകൂടിയുണ്ട് ദേശ്മുഖിന്. അദ്ദേഹത്തിൻേറത് കൂട്ടുമന്ത്രിസഭയാണ്. അത് തെരഞ്ഞെടുപ്പിന് ശേഷം തട്ടിക്കൂട്ടിയ മുന്നണിയുമാണ്. സോണിയാ ഗാന്ധിയുടെ നിതാന്ത വിമർശകൻ ശരത് പവാറിൻെറ എൻ.സി.പിയാണ് മുഖ്യ സഖ്യകക്ഷി. പിന്നെ റിപ്പബ്ലിക്കൻ പാർട്ടിയുടെ വിവിധ ഗ്രൂപ്പുകൾ, ഇടതു-വലതു കമ്യൂണിസ്റ്റു പാർട്ടികൾ, ഏതാനും കക്ഷിരഹിതരും. ഭൂരിപക്ഷം അതീവ ലോലമാണ്. മന്ത്രിസഭ ഈയിടെ ഒരു വിശ്വാസ വോട്ടെടുപ്പിനെ അതിജീവിച്ചതേയുള്ളൂതാനും. പരമാവധി വിട്ടുവീഴ്ച ചെയ്താണ് ദിവസങ്ങൾ തള്ളിനീക്കിയിരുന്നത്.

പെരിക്ലീസൊന്നുമല്ലെങ്കിലും ഒരു ഭരണാധികാരിയെന്ന നിലക്ക് മറ്റു പലരേക്കാളും ഭേദമായിരുന്നു ദേശ്മുഖ്. വർഗീയ ലഹളകൾക്കും സവർണ-ദലിത് സംഘർഷങ്ങൾക്കും കുപ്രസിദ്ധി നേടിയ മഹാരാഷ്ട്രയിൽ ക്രമസമാധാനം സംരക്ഷിക്കാൻ ദേശ്മുഖിന് സാധിച്ചു. ഗുജറാത്തിലെ കലാപത്തീ, ബാൽതാക്കറെയെ പോലുള്ള ഉൽപ്രേരകങ്ങളുണ്ടായിട്ടുകൂടി മഹാരാഷ്ട്രയിലേക്ക് പടരാതെ നോക്കി, വൻതോതിലുള്ള ഭീകരാക്രമണങ്ങളും ഉണ്ടായില്ല.

ഗുജറാത്തിൽ ഹിന്ദുത്വ ശക്തികൾക്കുണ്ടായ തകർപ്പൻ വിജയമാണ് ഹൈക്കമാൻഡിൻെറ കണ്ണു തുറപ്പിച്ചത്. ഇക്കഴിഞ്ഞ ദിവസം ശിവജി പാർക്കിൽ നരേന്ദ്രമോഡിയുടെ പ്രസംഗം കേൾക്കാൻ തടിച്ചുകൂടിയ ആൾക്കൂട്ടം കേന്ദ്ര നേതൃത്വത്തെ അതിശയിപ്പിച്ചു. ഗുജറാത്തിൽ പട്ടികജാതി-വർഗ വോട്ടർമാർ ഗണ്യമായി ബി.ജെ.പിക്ക് വോട്ടുകുത്തിയതും മഹാരാഷ്ട്രയിലെ നേതൃമാറ്റത്തിന് കാരണമായിരിക്കാം. ഒരു പട്ടികജാതിക്കാരനെ മുഖ്യമന്ത്രിയാക്കി ഹിന്ദുത്വത്തിന് തടയിടാമെന്ന് ബുദ്ധിയുപദേശിച്ചതാരാണാവോ? ദേശ്മുഖിനെ മാറ്റിയതോടെ പ്രബലമായ മറാത്താ ലോബി കോൺഗ്രസിനെതിരായിരിക്കുന്നു.

നേതൃമാറ്റം സാമുദായിക വികാരത്തെ എപ്രകാരം സ്വാധീനിക്കുമെന്ന് കേരളം തെളിയിച്ചതാണല്ലോ. കരുണാകരനെ പറഞ്ഞുവിടണമെന്ന് ശഠിച്ചവർ കോൺഗ്രസിലെ ആൻറണി വിഭാഗം, മുസ്ലിംലീഗ്, കേരള കോൺഗ്രസ് ഗ്രൂപ്പുകൾ- എല്ലാം അഹിന്ദുക്കൾ. മറിച്ച്, യാതൊരു കാരണവശാലും കാരണവരെ മാറ്ററുതെന്ന് വാശിപിടിച്ചത് എൻ.എസ്.എസും എം.വി. രാഘവനും. കോൺഗ്രസിലെ നേതൃമാറ്റം നായർക്കെതിരായ ക്രിസ്ത്യൻ-മുസ്ലിം ഉപജാപ ഫലമാണെന്ന് കരയോഗക്കാർ വ്യാഖ്യാനിച്ചു. ആൻറണിയാണെങ്കിൽ സംവരണ സംരക്ഷണ നിയമമുണ്ടാക്കി ഈഴവരെ സ്വാധീനിക്കാൻ ശ്രമിച്ചെങ്കിലും ഏറ്റില്ല. അതോടെ നായന്മാർ മൊത്തം എതിരായി. മന്നം സമാധിയിൽ ചെരിപ്പിട്ട് കയറിയെന്നതൊക്കെ പുറമേക്ക് പറഞ്ഞ കാര

ണം മാത്രം. ലീഡറെ അപമാനിച്ചു പറഞ്ഞയച്ചു എന്ന തോന്നലാണ് തിരുവിതാംകൂർ ഭാഗത്ത് ഐക്യമുന്നണിക്കെതിരെ തിരിയാൻ നായന്മാരെ പ്രേരിപ്പിച്ചത്.

മഹാരാഷ്ട്ര നിയമസഭയിലേക്ക് തെരഞ്ഞെടുപ്പ് നടക്കാൻ ഇനി ഒന്നേമുക്കാൽ വർഷം ബാക്കിയുണ്ട്. അത്രയും സമയത്തിനകം പാർട്ടിയുടെയും മന്ത്രിസഭയുടെയും വിശ്വാസ്യത വീണ്ടെടുക്കുക എന്ന ശ്രമകരമായ ദൗത്യമാണ് ഷിൻഡേക്കുള്ളത്. ബാബരി മസ്ജിദ് തകർച്ചക്കു ശേഷം 1992 ഡിസംബറിൽ നടന്ന ലഹള തടയുന്നതിൽ പരാജയപ്പെട്ടു എന്നാരോപിച്ചാണ് 1993 ഫെബ്രുവരി 22ന് മുഖ്യമന്ത്രി സുധാകർ റാവു നായ്കിനെ മാറ്റിയത്. തൽസ്ഥാനമേറ്റത് ഭരണപടുവും തന്ത്രശാലിയുമായ ശരത്പവാർ. പവാർ വലതുകാൽ വെച്ചു കയറിയതിൻെറ ആറാം ദിവസം മുംബൈ സ്ഫോടനം, അതിനടുത്ത വർഷം വിധാൻ സൗധത്തിന് മുന്നിൽ ആദിവാസി കൂട്ടക്കൊല. പരിണതഫലം -1995 മാർച്ച് ആദ്യ വാരം നടന്ന തെരഞ്ഞെടുപ്പിൽ ശിവസേനാ-ബി.ജെ.പി സഖ്യം അധികാരത്തിലേറി.

ചിലപ്പോൾ പതിനൊന്നാം മണിക്കൂറിലാകും നേതൃമാറ്റത്തിൻെറ ആവശ്യകത ഹൈക്കമാൻഡിന് ബോധ്യപ്പെടുക. 1995 സെപ്റ്റംബർ 1ന് ബിയാന്ത് സിംഗ് ബോംബ് സ്ഫോടനത്തിൽ കൊല്ലപ്പെട്ടപ്പോൾ ഹർചരൺ സിംഗ് ബ്രാറിനാണ് പഞ്ചാബിൽ മുഖ്യമന്ത്രിയാകാൻ യോഗമുണ്ടായത്. അഭിപ്രായ വോട്ടെടുപ്പുകൾ കോൺഗ്രസിൻെറ പരാജയം സുനിശ്ചിതം എന്ന് സൂചിപ്പിച്ച ശേഷമാണ് ഹൈക്കമാൻഡ് ഞെട്ടിയുണർന്നത്. സീതാറാം കേസരിയാണ് അക്കാലത്ത് കോൺഗ്രസ് പ്രസിഡൻറ്. 1996 നവംബർ 20ന് ബ്രാർ രാജി കൊടുത്തു; 27ന് രജീന്ദർ കൗർ ഭട്ടൽ സത്യവാചകം ചൊല്ലി -പഞ്ചാബിലെ പ്രഥമ വനിതാ മുഖ്യമന്ത്രി. 1997 ഫെബ്രുവരി ആദ്യം നടന്ന തെരഞ്ഞെടുപ്പിൽ കോൺഗ്രസ് തകർന്നടിഞ്ഞു. സീറ്റുകൾ 87ൽ നിന്ന് 14 ആയി കുറഞ്ഞു.

കോൺഗ്രസ് രജീന്ദർ കൗറിനോട് ചെയ്ത ചതിയാണ് ബി.ജെ.പി സുഷമാ സ്വരാജിനോട് ആവർത്തിച്ചത്. മദൻലാൽ ഖുറാന ഹവാല കേസിൽ കുടുങ്ങിയതിനെ തുടർന്ന് മുഖ്യമന്ത്രിപദം ഒഴിഞ്ഞപ്പോൾ 1996 ഫെബ്രുവരി 24ന് സാഹിബ്സിംഗ് വർമ സ്ഥാനമേറ്റു. എന്നാൽ, ഖുറാന കുറ്റവിമുക്തനായ ശേഷവും സ്ഥാനമൊഴിയാൻ വർമ കൂട്ടാക്കിയില്ല. ഖുറാനക്ക് പിന്നിൽ പഞ്ചാബികളും വർമയോടൊപ്പം ജാട്ടുകളും അണിനിരന്നു. അതിനിടെ, നിത്യോപയോഗ സാധനങ്ങൾക്ക് വില കൂടി. സവാള കിലോഗ്രാമിന് 75 രൂപ വരെയെത്തി. തെരഞ്ഞെടുപ്പിന് ആഴ്ചകൾ മാത്രം അവശേഷിക്കുമ്പോൾ കേന്ദ്രം ഇടപെട്ട് വർമയെക്കൊണ്ടു രാജിവെപ്പിച്ചു. വാർത്താവിതരണ പ്രക്ഷേപണ മന്ത്രിയായി മാധ്യമങ്ങളിൽ നിറഞ്ഞുനിന്ന സുഷമക്ക് ദൽഹി മുഖ്യയാകാൻ താൽപര്യം പോരായിരുന്നു. എങ്കിലും അദ്വാനി നിർബന്ധിച്ച് സ്ഥാനമേൽപിച്ചു. 1998 നവംബറിൽ നടന്ന തെരഞ്ഞെടുപ്പിൽ സുഷമ കഷ്ടിച്ചു ജയിച്ചു, പാർട്ടി നിലംപരിശായി.

ഉത്തർപ്രദേശിൽ രാംപ്രകാശ് ഗുപ്തക്ക് പകരം രാജ്നാഥ് സിംഗിനെ മുഖ്യമന്ത്രിയാക്കിയതും ഉത്തരാഞ്ചലിൽ നിത്യാനന്ദ സ്വാമിയെ മാറ്റി ഭഗത് സിംഗ് കോഷിയാരിയെ കൊണ്ടുവന്നതും തെരഞ്ഞെടുപ്പ് ലക്ഷ്യം വെച്ചു തന്നെ. രണ്ടും ചീറ്റിപ്പോയി. എന്നാൽ, മൂന്നാമത്തെ ശ്രമം വമ്പിച്ച വിജയത്തിൽ കലാശിച്ചു- ഗുജറാത്തിൽ കേശുഭായ് പട്ടേലിൻെറ സ്ഥാനത്ത് ഛോട്ടാ സർദാർ നരേന്ദ്ര മോഡിയെ വാഴിച്ചത്. മോഡിത്വം വിജയത്തിൻെറ പര്യായമായി മാറി.

തെരഞ്ഞെടുപ്പ് ലാക്കാക്കി രംഗത്തുകൊണ്ടുവന്ന മുഖ്യമന്ത്രിയെ വോട്ടെടുപ്പിന് മൂന്നു മാസം മുമ്പ് മാറ്റേണ്ട ഗതികേടും കോൺഗ്രസിനുണ്ടായിട്ടുണ്ട്. 1995 ജനുവരിയിൽ വൻ ഭൂരിപക്ഷത്തോടെ ഒറീസയിൽ അധികാരം പിടിക്കുമ്പോൾ ജെ.ബി. പട്നായ്ക് ആയിരുന്നു അമരക്കാരൻ. 1998 ഫെബ്രുവരിയിൽ നടന്ന ലോക്സഭാ തെരഞ്ഞെടുപ്പിൽ കനത്ത തിരിച്ചടിയുണ്ടായപ്പോൾ പടനായകൻെറ കസേരയിളകി. പിന്നാലെ അഴിമതിയാരോപണങ്ങൾ, ലൈംഗികാപവാദങ്ങൾ. ഗ്രഹാം സ്റ്റെയിൻസ് എന്ന മിഷനറിയെയും കുട്ടികളെയും ജീവനോടെ ചുട്ട സംഭവത്തിന് തൊട്ടുപിന്നാലെ 1999 ഫെബ്രുവരി ആദ്യം പട്നായ്ക് അധികാര ഭ്രഷ്ടനായി. പകരക്കാരനായി വന്നത് ഗിരിധർഗമാങ്. പട്ടികവർഗക്കാരനായ ഗമാങ്ങിനെ മുൻനിറുത്തി ബി.ജെ.പിയുടെ ആദിവാസി വോട്ടുബാങ്ക് തകർക്കാനാണ് സോണിയ ഉദ്ദേശിച്ചത്. 1999 സെപ്റ്റംബർ-ഒക്ടോബറിലെ ലോക്സഭാ തെരഞ്ഞെടുപ്പിലും കോൺഗ്രസ് തറപറ്റി. ഒക്ടോബർ അവസാനം വീശിയ ചുഴലിക്കൊടുങ്കാറ്റ് ഗമാങ്ങിൻെറയും കടപുഴക്കി. നവംബറിൽ ഗമാങ്ങിനെ മാറ്റി ഹേമാനന്ദ് ബിസ്വാൾ മുഖ്യനായി. അതും ഫലിച്ചില്ല. 2000 മാർച്ച് ആദ്യം നടന്ന തെരഞ്ഞെടുപ്പിൽ ബി.ജെ.ഡി-ബി.ജെ.പി സഖ്യം അധികാരം പിടിച്ചു.

മഹാരാഷ്ട്രയെ സംബന്ധിച്ചിടത്തോളം തെരഞ്ഞെടുപ്പിന് മുമ്പുതന്നെ തോൽവി സമ്മതിച്ച അവസ്ഥയിലാണ് കോൺഗ്രസ്. മുഖ്യമന്ത്രിയെ മാറ്റിയതിലൂടെ കഴിഞ്ഞ മൂന്നേകാൽ വർഷത്തെ ഭരണം പരാജയമായിരുന്നു എന്ന് പാർട്ടി അംഗീകരിച്ചിരിക്കുന്നു. നഷ്ടപ്പെട്ട ബഹുജനാടിത്തറ വീണ്ടെടുക്കാൻ പോന്ന വൈഭവമൊന്നും പാവം ഷിൻഡേക്കില്ല. ആയകാലത്ത് വസന്ത് ദാദാ പാട്ടീലിനും ശരത്പവാറിനും കഴിയാഞ്ഞ കാര്യമാണ് ഷിൻഡേയിൽ നിന്ന് ഹൈക്കമാൻഡ് പ്രതീക്ഷിക്കുന്നത്.

ദേശ്മുഖിനെ മാറ്റിയത് ദൽഹി, രാജസ്ഥാൻ, കർണാടക സംസ്ഥാനങ്ങളിലൊക്കെ വിമതർക്ക് ആവേശം പകർന്നിരിക്കുന്നു. കർണാടകത്തിൽ കൃഷ്ണക്കെതിരെ ജാഫർ ഷെരീഫ് പരസ്യമായി രംഗത്തു വന്നിട്ടുണ്ട്. ഉപതെരഞ്ഞെടുപ്പുകളിലുണ്ടായ പരാജയം രാജസ്ഥാനിൽ അശോക് ഗെഹ്ലോട്ടിൻെറ നില പരുങ്ങലിലാക്കിയിരിക്കുന്നു. സോണിയയോടുള്ള അടുപ്പം കൊണ്ടുമാത്രമാണ് ഷീലാ ദീക്ഷിത് ദൽഹി മുഖ്യയായി തുടരുന്നത്. മധ്യപ്രദേശിൽ അജിത് ജോഗിയും മധ്യപ്രദേശിൽ ദിഗ്വിജയ്സിംഗും താരതമ്യേന സുരക്ഷിതമായ സ്ഥിതിയിലാണ്. 2003 ഒക്ടോബറിന് മുമ്പ് ഇരുവർക്കും സ്ഥാനചലനം ഭയപ്പെടേണ്ടതില്ല.

മഹാരാഷ്ട്രത്തിലെ നേതൃമാറ്റം കരുണാകരന് ആവേശം പകരുന്നതാണ്. ഇതിനകം തന്നെ സമ്പൂർണ പരാജയമെന്ന് തെളിഞ്ഞ ആൻറണിയെ മാറ്റി ചെറുപ്പക്കാരനും ഗ്രൂപ്പ് ചിന്തകൾക്ക് അതീതനുമായ കെ.പി.സി.സി പ്രസിഡൻറിനെ തൽസ്ഥാനത്ത് അവരോധിക്കണമെന്ന് കാരണവർക്ക് ന്യായമായും ആവശ്യപ്പെടാം.

മഹാരാഷ്ട്രയെ സംബന്ധിച്ചിടത്തോളം തെരഞ്ഞെടുപ്പിന് മുമ്പുതന്നെ തോൽവി സമ്മതിച്ച അവസ്ഥയിലാണ് കോൺഗ്രസ്. മുഖ്യമന്ത്രിയെ മാറ്റിയതിലൂടെ കഴിഞ്ഞ മൂന്നേകാൽ വർഷത്തെ ഭരണം പരാജയമായിരുന്നു എന്ന് പാർട്ടി അംഗീകരിച്ചിരിക്കുന്നു. നഷ്ടപ്പെട്ട ബഹുജനാടിത്തറ വീണ്ടെടുക്കാൻ പോന്ന വൈഭവമൊന്നും പാവം ഷിൻഡേക്കില്ല. ആയകാലത്ത് വസന്ത് ദാദാ പാട്ടീലിനും ശരത്പവാറിനും കഴിയാഞ്ഞ കാര്യമാണ് ഷിൻഡേയിൽ നിന്ന് ഹൈക്കമാൻഡ് പ്രതീക്ഷിക്കുന്നത്. ഇപ്പോഴത്തെ നിലക്ക് സേന-ബി.ജെ.പി സഖ്യത്തിന് അനുകൂലമാണ് സ്ഥിതിഗതികൾ. നാരായൺ റാണെ ആകുമോ അതോ ഗോപിനാഥ് മുണ്ടേ ആയിരിക്കുമോ അടുത്ത മഹാരാഷ്ട്രാ മുഖ്യൻ? കാത്തിരുന്നു കാണുക. ●